# കവിതാപരിചയം

(ഗീത)



ഗ്രന്ഥകർത്താ:

ആനന്ദക്കുട്ടൻ എം. ഏ.



*Approved for School Libraries—Vide D. P. I's order No. L Dis 18286/56/ A 13 dated 24-10-1956*

വിദ്യോദയപ്രസിദ്ധീകരണം

സ്റ്റാൻഡാർഡ് VI — പുസ്തകം 3



# ചീത

[ സംഭാഷണഗാനം ]






ആനന്ദക്കുട്ടൻ എം. എ.

ലെക്ചറർ, യൂണിവേഴ്സിററി കോളേജ്, തിരുവനന്തപുരം.



വിദ്യോദയ പ്രസിദ്ധീകരണങ്ങൾ

തിരുവനന്തപുരം.

വില 6 അണ.

# CHEETHA

[ DRAMATIC DIALOGUE ]

ANANDAKKUTTAN M. A.

First Impression June 1956

Second Impression November 1956

*Publishers*

VIDYODAYA PUBLICATIONS

CARMEL ROAD, VAZHUTHACAUD,

TRIVANDRUM.

---

Price As. 6

# വിദ്യോദയ പ്രസിദ്ധീകരണങ്ങൾ

## സ്റ്റാൻഡാർഡ് VI

1. വേലുത്തമ്പിദളവാ .... .... [വീരചരിത്രം]
2. മുടിയനായ പുത്രൻ .... .. [ലഘുനാടകം]
3. ചീത .... [സംഭാഷണഗാനം]
4. വിമാനത്തിന്റെ കഥ .... .... [ശാസ്ത്രം]
5. ധർമ്മരശ്മി .... [ജീവചരിത്രം]

## സ്റ്റാൻഡാർഡ് VII

1. ശ്രീനാരായണഗുരു .... .... [ജീവചരിത്രം]
2. റേഡിയോ .... .... [ശാസ്ത്രം]
3. സഹപാഠികൾ .... .... [ഗാനനാടകം]
4. അവർ ഇന്നും ജീവിക്കുന്നു [ജീവചരിത്രസമാഹാരം]
5. നമ്മുടെ ആഘോഷങ്ങൾ .... [സാമൂഹ്യചരിത്രം]

## സ്റ്റാൻഡാർഡ് VIII

1. ആകാശജേതാക്കൾ .... [സഞ്ചാരപരീക്ഷണങ്ങൾ]
2. സിനിമ .... .... [ശാസ്ത്രം]
3. ജ്ഞാനപ്പാന .... .... [ഹിതോപദേശം]
4. തിലോത്തമ (ഒന്നാംഭാഗം)
   [ഭാരതീയാഖ്യായികാസംഗ്രഹം]
5. തിലോത്തമ (രണ്ടാംഭാഗം)
   [ഭാരതീയാഖ്യായികാസംഗ്രഹം]

### സ്റ്റാൻഡാർഡ് IX

1. ബാപ്പുജി .... .... [ജീവചരിത്രം]
2. ശരീരമാദ്ധ്യം .... .... [ശരീരശാസ്ത്രം]
3. ബിന്ദുക്കൾ .... .... [ശ്ലോകസമാഹാരം]
4. ഇൻഡ്യ മുന്നോട്ട് .... .... [രാജ്യചരിത്രം]
5. ഇൻഡ്യ മുന്നോട്ട് .... .... [രാജ്യചരിത്രം]

### സ്റ്റാൻഡാർഡ് X

1. ചെങ്കോലും മരവുരിയും.... .... [നാടകം]
2. സമ്പൂർണ്ണജീവിതം .... .... [ജീവചരിത്രം]
3. ഭാവദർപ്പണം .... .... [കവിതാസമാഹാരം]
4. ഇരുളും വെളിച്ചവും (ഒന്നാംഭാഗം) [പാശ്ചാത്യാഖ്യായികാസംഗ്രഹം]
5. ഇരുളും വെളിച്ചവും (രണ്ടാംഭാഗം) [പാശ്ചാത്യാഖ്യായികാസംഗ്രഹം]

### സ്റ്റാൻഡാർഡ് XI

1. മൗലികാവകാശങ്ങൾ .... .... [രാഷ്ട്രീയകാര്യം]
2. സീതാപരിത്യാഗം .... .... [കവിതാസംഗ്രഹം]
3. കൈരളിയുടെ കഥ — ഒന്നാംഭാഗം
4. കൈരളിയുടെ കഥ — രണ്ടാംഭാഗം } സാഹിത്യചരിത്രം]
5. കൈരളിയുടെ കഥ — മൂന്നാംഭാഗം

---



# ഈ ഗ്രന്ഥപരമ്പരയെപ്പററി

അപ്പർ പ്രൈമറി സ്കൂളിലേയും സെക്കൻഡറി സ്കൂളിലേയും വിദ്യാർത്ഥികളെ ഉദ്ദേശിച്ചാണ് ഞങ്ങൾ ഈ ഗ്രന്ഥപരമ്പരയെ. റാക്കിയിട്ടുള്ളതു്. ഓരോ ക്ലാസ്സിലെയും മാതൃഭാഷാധ്യയനത്തിന് നിർദ്ദേശിച്ചിട്ടുള്ള പുസ്തകങ്ങളിൽ കുട്ടികൾ പരിചയിക്കുന്ന പദങ്ങളെയും പ്രയോഗങ്ങളെയും ശൈലികളെയും അവരുടെമനസ്സിൽ കൂടുതൽ ദൃഢമായി പ്രതിഷ്ഠിക്കുന്നതിനും ബഹുമുഖമായ വിജ്ഞാനം അവക്ക് നൽകുന്നതിനും ഉപകരിക്കത്തക്കവിധം ഈ ഗ്രന്ഥങ്ങളിലെ പ്രതിപാദ്യങ്ങളും പ്രതിപാദന രീതിയും ക്രമപ്പെടുത്തി സംവിധാനം ചെയ്തിട്ടുണ്ടു്. ഓരോ ക്ലാസ്സിലും പഠിക്കുന്ന കുട്ടികളുടെ മാനസികവും ഭാഷാവിജ്ഞാനപരവുമായ നിലവാരത്തിനൊപ്പിച്ചാണ് അതാതു് ക്ലാസ്സിലേയ്ക്കു് പുസ്തകങ്ങൾ നിർമ്മിച്ചിട്ടുള്ളതു്. മുൻ ക്ലാസ്സുകളിലെ പുസ്തകങ്ങളിലുള്ള പദങ്ങളും രചനാ ശൈലികളും വേണ്ടിടത്തോളം അടുത്ത ക്ലാസ്സുകളിലെ ഗ്രന്ഥങ്ങളിൽ ആവർത്തിക്കുക, ഓരോ ക്ലാസ്സിലുമുള്ള വിദ്യാർത്ഥികൾക്ക് പുതിയ വാക്കുകളും നൂതന ശൈലികളും മനസ്സിലാക്കാൻ അവസരം നൽകുക, മലയാള സാഹിത്യത്തിലെ സുപ്രധാനവും മനോഹരവുമായ കവിതകളോടും അവയുടെ കർത്താക്കന്മാരോടും സമ്പർക്കം പുലർത്താൻ കുട്ടികളെ സഹായിക്കുക, ഗാനനാടകം, ഗദ്യനാടകം, ഒററശ്ലോകം, ഭാഷാഗാനം, ജീവചരിത്രം, ദേശചരിത്രം, നോവൽ, സഞ്ചാരകഥ, ശാസ്ത്രം, സാമാന്യവിജ്ഞാനം, തുടങ്ങിയ വിവിധ വിഷയങ്ങളിൽ ബാലികാബാലന്മാർക്ക് കൗതുകം ഉളവാക്കുക, എന്നിവയാണ് ഈ ഗ്രന്ഥപരമ്പരയുടെ മുഖ്യലക്ഷ്യങ്ങൾ. ഇക്കാര്യത്തിൽ ഞങ്ങൾ എത്രമാത്രം വിജയിച്ചിട്ടുണ്ടെന്ന് നിശ്ചയിക്കേണ്ടതു് ഇന്നാട്ടിലെ അധ്യാപകസുഹൃത്തുക്കളും വിദ്യാഭ്യാസവിചക്ഷണന്മാരുമാണ്.

പ്രസാധകർ {
അംശി പി. ശ്രീധരൻനായർ.
എൻ. കൃഷ്ണപിള്ള
വി. ആനന്ദക്കുട്ടൻനായർ.

# ഈ ഗ്രന്ഥത്തെപ്പററി

ചീത ഒരു സംഭാഷണഗാനമാണ്. ഒരു പാവപ്പെട്ട പുല[illegible]യുടെ ജീവിതം ഇതിൽ ചിത്രീകരിക്കാൻ ശ്രമിച്ചിട്ടുണ്ടു്. അവളുടെ നൈർമ്മല്യവും സംതൃപ്തിയും ‘പണമുള്ള വീട്ടിലെ പെൺമണി’കൾക്കു് ഉണ്ടായെന്നുവരില്ല. അഭിനയിക്കാൻ പററിയ ഒരു കൃതിയാണിതു്.

# ചീതയും തമ്പുരാട്ടിയും

മതം, ജാതി എന്നൊക്കെ നിങ്ങൾ കേട്ടിരിക്കും. ഹിന്ദുമതത്തിൽതന്നെ പല ജാതിക്കാരുണ്ടു്; പല ജാതിക്കാർ എന്നു പറഞ്ഞാൽ മതിയാവില്ല; പല പല ജാതിക്കാർ എന്നു പറയണം. നമ്പൂരിയായും, നായരായും, ഈഴവനായും, പുലയനായും, പറയനായും മനുഷ്യനെ ജാതി വേർതിരിച്ചു. ഇവയിൽതന്നെ നമ്പൂതിരി മത

ഛായവർ ജാതിയിൽ ഉയന്നവരായി. പുലയനും പറയനും ഉയന്ന ജാതിക്കാരുടെ അടിയാന്മാരായി. ഈ രീതി നമ്മുടെ നാട്ടിൽനിന്നു് തീരെ മാഞ്ഞുപോയിട്ടില്ല. ഇന്നു് മനുഷ്യക്ക് ജാതിയുടെ പേരിൽ പാതിത്യം കല്പിക്കുന്നതു് ഇൻഡ്യയുടെ ഭരണഘടനാനിയമപ്രകാരം കുററകരമാണു്.

പുലയർ, പറയർ തുടങ്ങിയ ജാതിക്കാർ എളിയ രീതിയിൽ ജീവിച്ചുവന്നു. പകൽ മുഴുവൻ പാടത്തു പണിയെടുത്താലും വയറുനിറയെ ആഹാരത്തിനുള്ളവക അവക്ക് കിട്ടാറില്ല. വേലചെയ്തു തളന്നുവരുമ്പോൾ അന്തിയുറങ്ങാൻ ഒരു ചെറുമാടം മതി. അവക്ക് അമിതമായി സുഖിക്കണമെന്നില്ല. അന്യായം കാട്ടണമെന്നില്ല. ആരോടും വിനയമായി പെരുമാറും. ചെയ്യാവുന്നതും ചെയ്തുകൂടാത്തതും എന്തെന്നു് അവക്കറിയാം. ഇതിനെല്ലാം പുറമേ അവക്ക് ദുരഭിമാനമില്ല. ആണും പെണ്ണും പാടത്തു പണിയെടുക്കും. അന്തിക്കു ചന്തയ്ക്കുപോകും. ആഹാരത്തിനുള്ള സാധനങ്ങൾ വാങ്ങിക്കും. ഉള്ളതു

കൊണ്ടു ഓണംപോലെ കഴിയും. വലിയ ആളുകളെന്നു ഭാവിക്കുന്നവരുടെ വീട്ടുകളിൽ കണികാണാൻ പോലുമില്ലാത്ത സംതൃപ്തിയും സൗഖ്യവും താണജാതിക്കാരുടെ ചെറുമാടങ്ങളിൽ ഉണ്ടു്. അവരുടെ ജീവിതം പരിശുദ്ധവുമാണു്.



# ഒന്നു്

ഒരിക്കൽ ഒരു വലിയ വീട്ടിലെ തമ്പുരാട്ടി പാവപ്പെട്ട ഒരു പുലയിപ്പെൺകിടാവിനെ കണ്ടുമുട്ടി. തമ്പുരാട്ടി വീട്ടിൻെറ മതിലരികിൽനിന്നു് കാററുകൊള്ളുകയായിരുന്നു. അപ്പോഴാണു് പുലയി വഴിയിൽക്കൂടി തിടുക്കത്തിൽ നടന്നുപോകുന്നതു കണ്ടതു്. അവളെപ്പററി അറിയാൻ തമ്പുരാട്ടിക്കു കൌതുകം തോന്നി. തമ്പുരാട്ടി ചോദിച്ചു:—



# മണവാട്ടി

---

തമ്പുരാട്ടി:

**"കൂററുകാർ നിന്നെ വിളിപ്പതെന്തേ?"**

ചീത:

**"ചീതയെന്നാണെൻ്റെ തമ്പുരാട്ടി"** 2

തമ്പുരാട്ടി:

**"എന്തേ നിന്മേനി കറുത്തുപോവാൻ?"**

ചീത:

**"ചെന്തീവെയിലിൽ കരിഞ്ഞതാണേ"** 4

---

2. കൂററുകാർ = ബന്ധുക്കൾ. കൂററ് = സ്നേഹം. എന്തേ = എന്താണ് ?

4. മേനി=ശരീരം. മേനിപറയുക (തന്നത്താൻ പുകഴ്ത്തിപ്പറയുക) പത്തുമേനി വിളവ് (ഒന്നിനു പത്തിരട്ടിവിളവ്) എന്നൊക്കെ പറയാറുണ്ടല്ലോ. അവിടെ മേനി എന്നതിന് പൊങ്ങച്ചം, ഇത്ര കൂടുതൽ എന്നിങ്ങനെ അർത്ഥംവരും.

തമ്പുരാട്ടി:

"എന്തേനിൻകയ്യിൽ തഴമ്പുവീഴാൻ?"

ചീത:

"അന്തിയാംവോളം പണികളുണ്ടേ." 6

തമ്പുരാട്ടി:

"നിൻമുടിക്കെട്ടു മുഷിഞ്ഞതെന്തേ?"

ചീത:

"എണ്ണകണ്ടിട്ടേറെ നാളുചെന്നേ!" 8

തമ്പുരാട്ടി:

"എന്തേനിൻമുണ്ടിത്ര മോശമാവാൻ?"

ചീത:

"ചുററിയതല്ലാണ്ടടിയനില്ലേ" 10

തമ്പുരാട്ടി:

"മാറിടമെന്തേ മറപ്പതില്ല?

ചീത:

"കീറത്തുണിയൊന്നും കിട്ടിയില്ല." 12

---

10. ചുററിയതല്ലാണ്ടു് = ഉടുത്തിരിക്കുന്നതല്ലാതെ അടിയനു് = എനിക്കു്. താണജാതിക്കാർ മേൽജാതിക്കാരോടു് പറയുമ്പോൾ ഇങ്ങനെ ചില ആചാരവാക്കുകൾ ഉപയോഗിക്കണം, പണ്ടു്.

തമ്പുരാട്ടി:

"ആരാനുംകാണുമ്പോൾ നാണമില്ലേ?"

ചീത:

"നാണിക്കാനെന്തുള്ളൂ തമ്പുരാട്ടീ" 14

തമ്പുരാട്ടി:

"അന്തിയായല്ലോ പോകാത്തതെന്തേ?"

ചീത:

"ചന്തയിൽപോകണം തമ്പുരാട്ടീ" 16

തമ്പുരാട്ടി:

"ചന്തയിലെന്തുവിശേഷമിപ്പോൾ?"

ചീത:

"കല്ലരീവാങ്ങണം കഞ്ഞിവയ്ക്കാൻ" 18

തമ്പുരാട്ടി:

"തന്നത്താൻ പോകുവാൻ പേടിയില്ലേ?"

ചീത:

"പേടിക്കാനെന്തുള്ളൂ തമ്പുരാട്ടീ" 20

---

14. എന്തുള്ളൂ = എന്താണുള്ളത്

18. കല്ലരി = അരി (ആചാരവാക്ക്)

തമ്പുരാട്ടി:

**"വേളിയിതേവരെയായതില്ലേ?"**

ചീത:

**"നാളെയടിയൻെറ വേളിയാണേ"** 22

തമ്പുരാട്ടി:

**"ആഹാ, നീയെന്തേ പുറത്തിറങ്ങാൻ?"**

ചീത:

**"കഞ്ഞിക്കരിവാങ്ങാൻ കാശ്ശുവേണ്ടേ?"** 24

തമ്പുരാട്ടി:

**"നിന്നോടയാൾക്കേറെയിഷ്ടമുണ്ടോ?"**

ചീത:

**"പഹവാനേയെല്ലാമറിഞ്ഞുകൂട്ടൂ"** 26

*        *        *        *

---

22. വേളി = കല്യാണം

26. പഹവാൻ = ഭഗവാൻ. (ഈശ്വരൻ) ചീതയ്ക്കു് പഠിത്തം കുറവായതുകൊണ്ടു് അവൾക്കു് ഭഗവാൻ എന്നു് ശരിയായി പറയാൻ അറിഞ്ഞുകൂടാ.

അറിഞ്ഞുകൂട്ടൂ = അറിയാവൂ.

തമ്പുരാട്ടി:

**"വേളിക്കീവസ്ത്രമുടുത്തുകൊള്ളൂ"**

ചീത:

**"നന്നായിരിക്കട്ടെ തമ്പുരാട്ടീ."** 28

തമ്പുരാട്ടി:

**"നേരമിരുട്ടീ, വേഗം നടക്കൂ"**

ചീത:

**"നേരാണു, പോണേ ഞാൻ തമ്പുരാട്ടീ."** 30

---

## രണ്ടു്

അന്നത്തെ കൂടിക്കാഴ്ച അങ്ങനെ അവസാനിച്ചു. പിന്നീടൊരിക്കൽ തമ്പുരാട്ടി ചീതയെക്കണ്ടു. ചീതയുടെ വിവാഹം കഴിഞ്ഞിരുന്നു. ആ വിശേഷം കേൾക്കാൻ തമ്പുരാട്ടിക്കു കൗതുകം തോന്നി. കല്യാണത്തിൻെറ ആഘോഷങ്ങളെപ്പററി തമ്പുരാട്ടി ചോദിച്ചു. അതിനു ചീതയുടെ മറുപടി ഇങ്ങനെയായിരുന്നു:—

---

ചീത:

**"കാട്ടുകമ്പഞ്ചാര വെച്ചുകെട്ടി**
**കൂട്ടർ മുററത്തൊരു പന്തലിട്ടു."** 32

തമ്പുരാട്ടി:

**"പന്തലിൽ വെള്ള വിരിച്ചതിന്മേ-**
**"ലെന്തു വിതാനങ്ങൾ ചെയ്തിരുന്നു?"** 34

ചീത:

**"വെള്ളയുമില്ല, കറുപ്പുമില്ല**
**ചിക്കപ്പായു് നീളെ വിരിച്ചിരുന്നു."** 36

---

32 കൂട്ടർ=ബന്ധുക്കൾ.

34. വെള്ളവിരിക്കുക = പന്തലിന്റെ ഉൾവശത്തെ ഓല മറയത്തക്കവണ്ണം വെള്ളത്തുണി ചേർത്തു പിടിപ്പിക്കുക. വിതാനം = അലങ്കാരം.

36. വെള്ളയുമില്ല, കറുപ്പുമില്ല = വെള്ള വരിച്ചില്ല എന്നു തന്നെയല്ല യാതൊരലങ്കാരവും ചെയ്തിരുന്നില്ല എന്നു പറയുന്നതിനു പകരം 'വീടുമില്ല കൂടുമില്ല' എന്ന മാതിരി പറയുകയാണു്.

തമ്പുരാട്ടി:

**"കല്യാണവേദി പടുത്തു കെട്ടി**
**മല്ലപ്പൂമാലകൾ ചാർത്തിയില്ലേ?"**

ചീത:

**"നിറപറ വച്ചു നിലവിളക്കും**
**തിരിയിട്ടു കത്തിച്ചു വച്ചിരുന്നു."**

തമ്പുരാട്ടി:

**"മംഗല്യം ചാർത്തി... നാം കുളിച്ചു**
**വഴിപാടുമൊന്നും കഴിച്ചതില്ലേ?"**

ചീത:

**"പുലർകാലേ പോയിക്കുളിച്ചുവന്നു**
**ചെറുകാവിലമ്മനെ നേർച്ചവച്ചു."**

---

38. കല്യാണവേദി=കതിർമണ്ഡപം. കല്യാണം കഴിക്കാൻ പോകുന്ന പുരുഷനും സ്ത്രീയും ഈ സ്ഥാനത്തു് വന്നു ചടങ്ങു് നടത്തുന്നു.

40. നിറപറ = നിറച്ച പറ. (നെല്ലു്, അരി ഇവയിൽ ഏതുമാവാം.)

42. മംഗല്യം = താലി. വഴിപാടു് = ഈശ്വരനെ പ്രീതിപ്പെടുത്താൻവേണ്ടി കൊടുക്കുന്ന വസ്തു.

44. പുലർകാലേ = അതിരാവിലെ; സൂര്യൻ ഉദിക്കുമ്പോൾ.

തമ്പുരാട്ടി:

**"വാദ്യഘോഷങ്ങളോടൊത്തു നിങ്ങൾ**
**മണവാളനെയെതിരേററതില്ലേ?"**

ചീത:

**"അങ്ങേരു പന്തലിലെത്തുവോളം**
**ചങ്ങാതി ശീലക്കുട പിടിച്ചു."**

തമ്പുരാട്ടി:

**"സിൽക്കും കസവിട്ട പാവമുണ്ടു-**
**മൊക്കെന്നിൻ കാന്തനണിഞ്ഞിരുന്നോ?"**

---

ചെറുകാവിലമ്മൻ = പുലയരുടെ ദൈവം. നേർച്ച = വഴിപാട്.

46. വാദ്യഘോഷങ്ങൾ = കൊട്ട്, നാഗസ്വരം മുതലായവ. മണവാളൻ = കല്യാണച്ചെറുക്കൻ.

മണവാളൻ × മണവാട്ടി.

50. സിൽക്ക് = പട്ട്. (സിൽക്ക് ഇംഗ്ലീഷ് വാക്കാണ്) കാന്തൻ = ഭർത്താവ്.

ചീത:

"കേമ്പിരി മുണ്ടൊന്നുടുത്തിരുന്നു
കുറിമുണ്ടും തോളിലണിഞ്ഞിരുന്നു."

തമ്പുരാട്ടി:

"കല്യാണപ്പന്തലിലേയ്ക്കിറങ്ങാൻ
നിന്നെയണിയിച്ചതാരു ചീതേ?"

ചീത:

"അമ്മായീം കോതയും കൂടെ വന്നു
മുടി ചീകി നെററിയിൽ പൊട്ടുകുത്തി."

തമ്പുരാട്ടി:

"ബന്ധുവും മിത്രവും മററുമായി
വളരെപ്പേർ വേളിക്കു വന്നിരുന്നോ?"

---

52. കേമ്പിരി = വില കുറഞ്ഞ ഒരു തരം തുണി. കുറിമുണ്ട് = തോർത്ത്, കുറിയ മുണ്ട് എന്നതിൽ നിന്ന് കുറിമുണ്ട് എന്നായി. "കുറിയാണ്ട്" എന്ന് ചിലർ പറയും.

54. അണിയിക്കുക = ഒരുക്കുക.

58. മിത്രം = ബന്ധു, സ്നേഹമുള്ളവർ.

ചീത:

‘‘അയൽവീട്ടുകാരു മിണങ്ങരുമാ-
യിരുപതിൽ കുറയില്ല തമ്പുരാട്ടി’’ 60

തമ്പുരാട്ടി:

‘‘താലി കഴുത്തിലണിഞ്ഞനേരം
നാണമായില്ലേ നിനക്ക ചീതേ?’’ 62

ചീത:

‘‘ആർപ്പും കുരവയും കേട്ടനേരം
അടിയനു വെപ്രാളമായിരുന്നേ.’’ 64

---

60. ഇണങ്ങർ=സ്വന്തക്കാർ; ചാർച്ചക്കാർ.
64. വെപ്രാളം=പരിഭ്രമം.

## മൂന്ന്

ചീത കെട്ടിയവന്റെ വീട്ടിൽ നിന്നും മടങ്ങി വന്നു. അവൾ ഇന്ന് ഒരു ഭാര്യയാണ്. ചീത തമ്പുരാട്ടിയെ കാണാൻ ചെന്നു. വേളിക്ക് ഉടുക്കാൻ വസ്ത്രം കൊടുത്ത തമ്പുരാട്ടിയല്ലേ ? ആ തമ്പുരാട്ടിയെ മറക്കാമോ ? ചീതയെ കണ്ടപ്പോൾ തമ്പുരാട്ടിക്കു സന്തോഷം തോന്നി. അവർ ചീതയോട്ട് പുതിയ പൊറുതിയെപ്പററി ചോദിച്ചു:—

---

തമ്പുരാട്ടി:

"വരു വരു ചീതേ നീയെന്നുവന്നു?"

ചീത:

"അടിയനെയിന്നലെക്കൊണ്ടുപോന്നു." 66

തമ്പുരാട്ടി:

"അവിടെ നിന്നെന്തെല്ലാം കൊണ്ടുപോന്നു."

ചീത:

"അവലും പുകേലയും കൊണ്ടുവന്നു" 68

തമ്പുരാട്ടി:

"നിൻെറയീവേഷം കളഞ്ഞതില്ലേ?"

ചീത:

"വേഷങ്ങളെന്തിന്നു തമ്പുരാട്ടീ?" 70

---

58. അവലും പുകേലയും = അവലും പുകയിലയും. കല്യാണം കഴിച്ച് ഭർത്താവിൻെറ കൂടെ പോയിട്ട് ആദ്യം വീട്ടിലേക്കു വരുമ്പോൾ അച്ഛനും അമ്മയ്ക്കും എന്തെങ്കിലും കൊടുക്കണമല്ലോ. അതിനാണ് അവലും പുകയിലയും.

തമ്പുരാട്ടി:

"പുലയനീ വേഷങ്ങളിഷ്ടമാണോ?"

ചീത:

"അങ്ങേക്കിതൊക്കെയുമിഷ്ടമാണേ!" 72

തമ്പുരാട്ടി:

"എന്തു നിറമാണയാൾക്കു ചീതേ?"

ചീത:

"അടിയനെപ്പോലെ കറുത്തിരിക്കും" 74

തമ്പുരാട്ടി:

"ചന്തം തികഞ്ഞ പുരുഷനാണോ?"

ചീത:

"അടിയനങ്ങേരൊരു തേവരാണേ." 76

---

76. ചന്തം തികഞ്ഞ = നല്ല അഴകുള്ള, തമ്പുരാട്ടിക്ക് അയാൾ സുന്ദരനാണോ എന്നറിയണം.

അടിയന് അങ്ങേര് ഒരു തേവരാണേ = എനിക്ക് അദ്ദേഹം ദൈവമാണ്. ഭർത്താവിനെ അവൾ ഈശ്വരനെപ്പോലെ സ്നേഹിക്കുന്നു. അയാൾ കറുത്തോ വെളുത്തോ എന്ന് അവൾ നോക്കുന്നില്ല.

തമ്പുരാട്ടി:

"നിന്നെപ്പുലയൻ വിളിപ്പതെന്തു?"

ചീത.

"ചെണ്ണേയെന്നാണെന്റെ തമ്പുരാട്ടി" 78

തമ്പുരാട്ടി:

"ഓമനേയെന്നു വിളിയ്ക്കയില്ലേ?"

ചീത:

"എന്നുവച്ചാലെന്തു തമ്പുരാട്ടീ?" 80

തമ്പുരാട്ടി:

"ഇപ്പോഴും വേലയ്ക്കു പോകുമോ നീ?"

ചീത:

"അങ്ങേരൊരുമിച്ചു പോകുമെന്നും" 82

തമ്പുരാട്ടി:

"ഉച്ചയ്ക്കു ഭക്ഷണമൊന്നുമില്ലേ?"

ചീത:

"തണലിലിരുന്നു തളർച്ചമാറും." 84

തമ്പുരാട്ടി:

"ക്ഷീണിച്ചുപാടത്തുവീഴുകില്ലേ?"

ചീത:

"വീണിട്ടില്ലിന്നോളം തമ്പുരാട്ടി" 86

തമ്പുരാട്ടി:

"എപ്പോഴാം നീ വീട്ടിൽ മടങ്ങിയെത്തും?"

ചീത:

"അന്തിയ്ക്കൂടിയങ്ങാം വേലകേറം." 88

തമ്പുരാട്ടി:

"കൂലിയിരുവർക്കുമെന്തുകിട്ടും?"

ചീത:

"നാലഞ്ചു ക്രൂലിയാൻ നെല്ലുകിട്ടും." 90

തമ്പുരാട്ടി:

"അതുകൊണ്ടു രണ്ടുപേരെന്തുകാട്ടും?"

---

88. വേലകേറുക = ജോലി അവസാനിപ്പിക്കുക.

90. ക്രൂലിയാൻ = ഒരു അളവ് (ഒരു ക്രൂലിയാൻ ഉദ്ദേശം ഇരുനാഴിയോളം വരും.)

ചീത:

"ഒരു നേരം കഞ്ഞികുടിക്കുമെന്നും"

തമ്പുരാട്ടി:

"കഞ്ഞിക്കു കറികളെന്തായിരിക്കും?"

ചീത:

"കപ്പവേവിക്കും മുതിരകാണും."

തമ്പുരാട്ടി:

"ആരാൻ വിശേഷിച്ചുവന്നുപോയാൽ?"

ചീത:

"ഉള്ളതിൽ പങ്കുകൊടുത്തയയ്ക്കും"

തമ്പുരാട്ടി:

"അന്നു നീ പട്ടിണിയാകയില്ലേ?"

ചീത:

"അങ്ങേരെനിക്കു കരുതിവയ്ക്കും"

തമ്പുരാട്ടി:

"പിരിയാതിരിക്കട്ടെ നിങ്ങൾ തമ്മിൽ"

ചീത:

"ദൈവം തുണയ്ക്കട്ടെ തമ്പുരാട്ടി."

---

96. ആരാൻ വിശേഷിച്ചുവന്നുപോയാൽ? = ആരെങ്കിലും വിരുന്നുകാർ വന്നാൽ?

കാലം കുറെ കഴിഞ്ഞു. പട്ടിണിയും കഷ്ടപ്പാടും കൊണ്ടു് ചീത മെലിഞ്ഞുപോയി. ഇന്നു് അവൾ പണ്ടത്തെ ചുറുക്കുള്ള പെണ്ണല്ല. എങ്കിലും പുലയനു് അവളോടുള്ള സ്നേഹത്തിനു കുറവില്ല. അവർ തമ്മിൽ വഴക്കില്ല. ഇല്ലായ്മയും വല്ലായ്മയും പറഞ്ഞു് വിഷമിക്കാറില്ല. നാളത്തെപ്പററി അവൾക്കു വലിയ ചിന്തയില്ല. എല്ലാം ഈശ്വരൻ തരും എന്നു് അവർ വിശ്വസിക്കുന്നു. തമ്പുരാട്ടിക്കു് ഇതൊക്കെ പുത്തരിയാണു്. ചീതയുടെ ശരീരസ്ഥിതി കണ്ടു് തമ്പുരാട്ടി ചോദിച്ചു:—

## ഒരുമയുടെ സുഖം

---

തമ്പുരാട്ടി:

"ചീതേ, നീയിത്രമെലിഞ്ഞതെന്തേ?" 102

ചീത:

"വയലിൽ പണിയാണേ തമ്പുരാട്ടീ"

തമ്പുരാട്ടി:

"വീട്ടിൻെറ ചിന്ത മറന്നുവോ നീ?" 104

ചീത:

"വേലയൊഴിഞ്ഞിട്ടു നേരമില്ലേ"

തമ്പുരാട്ടി:

"അറിയുവാനുണ്ടൊരു നൂറുകൂട്ടം" 106

ചീത:

"അറിയിയ്ക്കാം തമ്പ്രാട്ടിക്കിഷ്ടമെങ്കിൽ"

തമ്പുരാട്ടി:

"ഇപ്പോഴും പുലയനു സ്നേഹമാണോ?"

ചീത:

"എപ്പോഴുമടിയനോടിഷ്ടമാണേ." 108

---

104. ചിന്ത = വിചാരം.

തമ്പുരാട്ടി:

"കോപവും ശാഠ്യവുമൊന്നുമില്ലേ?"

ചീത:

"അരിശപ്പെടാറില്ല തമ്പുരാട്ടീ." 110

തമ്പുരാട്ടി:

"എന്തെല്ലാം വേലകൾ ചെയ്തിട്ടും നീ?"

ചീത

"കതിരെല്ലാം കൊയ്തുമെതിച്ചുകൂട്ടും." 112

---

100. ശാഠ്യം = എന്തെങ്കിലും ഒന്നു വിചാരിച്ചാൽ അതു സാധിക്കണമെന്നുള്ള നിർബന്ധം.

അരിശപ്പെടുക = ദേഷ്യപ്പെടുക. അരിശം = കോപം. ഇതു് സാധാരണ ഗ്രന്ഥങ്ങളിൽ ഉപയോഗിക്കാറില്ല. തമ്മിൽ സംസാരിക്കുമ്പോൾ മാത്രമേ അരിശം എന്നു പറയാറുള്ളൂ.

എന്നാൽ

അതുകൊണ്ടരിശം തീരാഞ്ഞിട്ടവ-
നപ്പുരച്ചുറവും പാഞ്ഞുനടന്നു

എന്നു് കുഞ്ചൻനമ്പ്യാർ പ്രയോഗിച്ചിട്ടുണ്ടു്.

112. കതിരു് = ഇവിടെ നെല്ലിന്റെ കതിരു് എന്നർത്ഥം
മെതിച്ചു് = കതിരു് കൂട്ടിയിട്ടു കാൽകൊണ്ടു ചവുട്ടി നെന്മണികൾ വേർപെടുത്തി എടുത്തു്.

തമ്പുരാട്ടി:

"നെല്ലൊന്നും കൂലിയായ് കിട്ടുകില്ലേ?"

ചീത:

"നെല്ലായിക്കിട്ടുന്നതാം ചുരുങ്ങും" 114

തമ്പുരാട്ടി:

"സ്വന്തമായ് വീടും പറമ്പുമില്ലേ?"

ചീത:

"അടിയങ്ങൾ കാവൽ കിടക്കയാണേ" 116

തമ്പുരാട്ടി:

"പുരയില്ലേ നിങ്ങൾക്ക താമസിക്കാൻ?"

ചീത:

"ഒരുകൊച്ചുമാടത്തിൽ പാർക്കയാണേ." 118

തമ്പുരാട്ടി:

"വീട്ടിന്നുവാതിലുമൊന്നുമില്ലേ?"

---

114. കാവൽ കിടക്കുക = ഏതെങ്കിലും തമ്പുരാന്റെ പറമ്പ് സൂക്ഷിക്കുവാൻ തമ്പുരാന്റെ സ്ഥലത്തു കുടിൽ കെട്ടിപ്പാർക്കുക.

ചീത:

"ഓലകൊണ്ടെന്നുമറച്ചുവയ്ക്കും"

തമ്പുരാട്ടി:

"പേടിയാവില്ലേ കിടന്നുറങ്ങാൻ?"

ചീത:

"അടിയങ്ങൾക്കതിനൊന്നും പേടിയില്ലേ"

തമ്പുരാട്ടി:

"പണമെല്ലാം നിങ്ങളെവിടെ വയ്ക്കും?"

ചീത:

"പണമെങ്ങൾക്കെവിടുന്ന തമ്പുരാട്ടീ"

തമ്പുരാട്ടി:

"പണിചെയ്തു കിട്ടുന്നതെന്തുകാട്ടും?"

ചീത:

"അതിലെന്തുമിച്ചം കരുതിവയ്ക്കാൻ?"

---

124. എങ്ങൾക്ക് = ഞങ്ങൾക്ക്

125. കരുതി വയ്ക്കുക = സമ്പാദിക്കുക.

തമ്പുരാട്ടി:

"ആവശ്യംവന്നെങ്കിലെന്തു ചെയ്യും?"

ചീത:

"ദൈവം തരുമെല്ലാം തമ്പുരാട്ടി" 128

തമ്പുരാട്ടി:

"പാവങ്ങൾക്കീശ്വരനെന്തു ചെയ്യാൻ?"

ചീത:

"പാവങ്ങൾക്കുടയമ്പ്രാൻ കൂടെയൊണ്ടേ" 130

തമ്പുരാട്ടി:

"നേരംപോക്കുണ്ടുനിൻ ചൊല്ലുകേൾക്കാൻ"

ചീത:

"നേരംപോക്കല്ലിതു സത്യമാണേ." 132

---

130. ഉടയമ്പ്രാൻ = ഉടയതമ്പുരാൻ; ഈശ്വരൻ
പാവങ്ങൾക്കു ദൈവം എപ്പോഴും തുണയുണ്ട്.

132. ചൊല്ല് = പറച്ചിൽ. വർത്തമാനം.
നേരംപോക്ക് = വിനോദം.

## അഞ്ച്

ചീത അമ്മയായി. അവരം കുഞ്ഞിനേയും കൊണ്ടു് തമ്പുരാട്ടിയുടെ അടുക്കൽ ചെന്നു. കുഞ്ഞിനെ എങ്ങനെ വളത്തും? വേലയ്ക്കുപോകുമ്പോരം കുഞ്ഞിൻെറ അടുക്കൽ ആരാണു്? കുഞ്ഞിനെ കുളിപ്പിച്ചു് ഒരുക്കിക്കൊണ്ടു നടക്കാറില്ലേ? അവനു് രോഗം വന്നാൽ എന്തു ചെയ്യും? ഇങ്ങനെ പലതും തമ്പുരാട്ടിയ്ക്കു് അറിയാനുണ്ടു്. തമ്പുരാട്ടി ചീതയെ കണ്ടപ്പോരം ആശ്ചര്യത്തോടെ ചോദിച്ചു:—

## അമ്മയും മകനും

---

തമ്പുരാട്ടി:

"അല്ലല്ലാ, ചീതേ നീയമ്മയായോ?"

ചീത:

"ദൈവം കനിഞ്ഞുകൊടുത്തതാണേ." 134

തമ്പുരാട്ടി:

"പേരെന്തിവനെ വിളിച്ചിടും നീ?..."

ചീത:

"കുഞ്ചനെന്നാണെന്റെ തമ്പുരാട്ടീ" 136

തമ്പുരാട്ടി:

"ഇപ്പോഴും പാടത്തുപോകുമോ നീ..."

ചീത:

"പോകാതിരിക്കില്ല തമ്പുരാട്ടീ" 138

തമ്പുരാട്ടി

"കുഞ്ഞിനെത്താനേ കിടത്തിയിട്ടോ?"

---

134. കനിഞ്ഞ് = ദയവായി. കനിവ് = ദയ.

ചീത:

"കുഞ്ഞിക്കിടാത്തനേംകൊണ്ടുപോകും"

തമ്പുരാട്ടി:

"വേലയെടുക്കുമ്പോളെന്തുചെയ്യും?"

ചീത:

"മാവിൻതണലിൽകിടത്തുമെന്നും"

തമ്പുരാട്ടി:

"കുഞ്ഞു കരഞ്ഞുവിളിക്കയില്ലേ?"

ചീത:

"ചിലനേരം ചെന്നു മുലകൊടുക്കും."

തമ്പുരാട്ടി:

"കാറേററാൽ ദീനം പിടിക്കയില്ലേ?"

ചീത:

"ഇതുവരെ ദീനങ്ങളൊന്നുമില്ലേ."

---

**140.** കുഞ്ഞിക്കിടാത്തൻ = കൊച്ചുകുട്ടിഎന്നർത്ഥം. കിടാത്തൻ = കുട്ടി. (ആചാരവാക്ക്)

തമ്പുരാട്ടി:

"കുട്ടിക്കൂറാപ്പൗഡർ പൂശുകില്ലേ?"

ചീത

"എന്നുവച്ചാലെന്തു തമ്പുരാട്ടീ." 148

തമ്പുരാട്ടി:

"ചിരിയും കളികളുമൊക്കെയുണ്ടോ?"

ചീത:

"തന്തയെക്കണ്ടാൽ കുതിച്ചുചാടും." 150

തമ്പുരാട്ടി:

"വർത്തമാനങ്ങൾ പറയുമോടീ ?..."

ചീത:

"അമ്മയെന്നൊക്കെപ്പറയുമിപ്പോൾ." 152

---

150. തന്ത = അച്ഛൻ.

ആറ്

മനുഷ്യരല്ലേ? ജീവിതത്തിൽ കഷ്ടപ്പാടുകൾ ധാരാളമുണ്ടാവും. ചിലപ്പോൾ സുഖക്കേടാകും. ചീതയ്ക്കും അങ്ങനെ പററി. അവൾ ദീനം പിടിച്ചു കിടന്നു. വലിയ വീട്ടുകളിൽ ആർക്കെങ്കിലും ദീനം പിടിച്ചാൽ ഡാക്ടർ വരും. ചീത ദീനം പിടിച്ചു കിടന്നപ്പോൾ അതൊന്നുമുണ്ടായില്ല. വീട്ടുജോലി ചെയ്തതു് അവളുടെ ഭർത്താവായിരുന്നു.

തലമുടിയറുത്തു്, എല്ലരിച്ചു് വീട്ടുമുററത്തെത്തിയ ചീതയെ കണ്ടപ്പോൾ തമ്പുരാട്ടി ചോദിച്ചു:—

# പ്രാരബ്ധം

---

തമ്പുരാട്ടി:

"അയ്യയ്യോ ചീതേ, യിതെന്തൊരു കോലം
തലമുടിയെല്ലാമറുത്തുവോ നീ?" 154

ചീത:

"അടിയനു ദീനം കലശലായി
കുടിലിൽക്കിടന്നുപോയ് രണ്ടുമാസം" 156

തമ്പുരാട്ടി:

"എല്ലുകളെല്ലാം തെളിഞ്ഞു, കഷ്ട
മെന്തായിരുന്നു നിനക്കു ദീനം?" 158

ചീത:

"അരിവെന്തവെള്ളം ചെല്ലാഞ്ഞതിനാൽ.
വയറു കാഞ്ഞുണ്ടായ ദീനമാണേ" 160

തമ്പുരാട്ടി:

"രോഗം പിടിച്ചു കിടന്ന നേരം
ഡോക്ടർ വന്നില്ലേ മരുന്നു നൽകാൻ?" 162

ചീത:

"കുഞ്ഞിക്കിടാത്തന്റെ തന്തയേതോ
ഗുളിക വെള്ളത്തിലരച്ചുതന്നു" 164

---

154. കോലം = രൂപം, വേഷം
162. ഡാക്ടർ = ഇതു് ഇംഗ്ലീഷുവാക്കാണു്.

തമ്പുരാട്ടി:

“വീട്ടിലെ ജോലികൾ നോക്കുവാനായ്
കൂട്ടരിലാരാനും വന്നിരുന്നോ?” 166

ചീത:

“അങ്ങേക്കു വീട്ടു പണിയെടുക്കാ-
നടിയനെക്കാളും മിടുക്കുകൂടും” 168

തമ്പുരാട്ടി:

“പുലയനു വീട്ടുപണിയെടുക്കാൻ
മടിതോന്നുകില്ലേ? കുറച്ചിലില്ലേ?” 170

ചീത:

“അങ്ങേരടുക്കളവേലചെയ്താ-
ലവമാനമെന്തോന്നു തമ്പുരാട്ടീ” 172

തമ്പുരാട്ടി:

“പുലയരാണെങ്കിലും നിങ്ങളത്രേ
വലിയവരേക്കാളും ഭാഗ്യമുള്ളോർ.” 174

---

168. അങ്ങേക്കു് = അദ്ദേഹത്തിനു്. ഇവിടെ ചീത ഭർത്താവിനെ ഉദ്ദേശിച്ചു പറയുന്നതാണു്.

172. അവമാനം = കുറച്ചിൽ

174, ഭാഗ്യമുള്ളോർ = ഭാഗ്യമുള്ളവർ.

ചീത:

"അടിയനിതേവരെക്കണ്ടില്ലല്ലോ
കൊച്ചമ്പ്രാനെവിടെപ്പോയ് തമ്പുരാട്ടീ" 176

തമ്പുരാട്ടി:

"നീയല്ലോ തെററിദ്ധരിച്ചുപോയി
ഞാനിന്നും കന്യകയാണു ചീതേ." 178

ചീത:

"അഴകുള്ള തമ്പുരാൻ വന്നിടുമ്പോ-
ളടിയനെയന്നു മറക്കരുതേ" 180

തമ്പുരാട്ടി:

"പണമുള്ള വീട്ടിലെ പെൺമണിയായ്
ഇനിയാരുമല്ലോ ജനിക്കരുതേ," 182

---

176. കൊച്ചമ്പ്രാൻ = കൊച്ചുതമ്പുരാൻ. തമ്പുരാട്ടിയുടെ ഭർത്താവിനെ ഉദ്ദേശിച്ച് ചീത പറയുന്നതാണ്,

178. കന്യക = വിവാഹം കഴിയാത്ത പെൺകുട്ടി.

182. ചീതയുമായുള്ള പരിചയംകൊണ്ട് തമ്പുരാട്ടിക്ക് ഒരു കാര്യം ബോധ്യപ്പെട്ടു; എളിയവരുടെ ജീവിതമാണു മെച്ചം.

പെൺമണി = ശ്രേഷ്ഠതയുള്ള സ്ത്രീ.

## ഈ വാക്കുകൾ പ്രത്യേകം ശ്രദ്ധിക്കുക

---

| | |
|---|---|
| കുറവുകാർ | കുലിയാൻ |
| മേനി | മണവാളൻ |
| കല്ലരി | മിത്രം |
| വേളി | അരിശം |
| വിതാനം | കാവൽ കിടക്കുക |
| കല്യാണവേദി | കോലം |
| കാന്തൻ | കന്യക |

വാദ്യഘോഷങ്ങൾ

---

Printed at the P. K. Memorial Press, Trivandrum.

# അഭിപ്രായങ്ങൾ

"ബാലഹൃദയങ്ങളിൽ സഹജമായ അത്ഭുതവും ജിജ്ഞാസയും വളർത്തി, അവരുടെ വിജ്ഞാനസംസ്കാരങ്ങളെ വികസിപ്പിച്ചു കൊണ്ടുവരുവാൻ പര്യാപ്തമായ രീതിയിലും ഭാഷയിലും രചിച്ചിട്ടുള്ള ഈ ഗ്രന്ഥങ്ങൾ നമ്മുടെ സാഹിത്യത്തിന്റെ അനർഘമായ സമ്പത്താണ്."

മഹാകവി, ജി. ശങ്കരക്കുറുപ്പ്.

* * * * *

"വളർന്നുവരുന്ന പൗരന്മാർ അവശ്യം അറിഞ്ഞിരിക്കേണ്ട വിവിധ വിഷയങ്ങളെക്കുറിച്ച് ലളിതവും സുഗമവുമായ ശൈലിയിൽ എഴുതിയിട്ടുള്ള ഈ ഗ്രന്ഥപരമ്പര അദ്ധ്യാപകന്മാർക്കും അദ്ധ്യേതാക്കൾക്കും ഒരുപോലെ അനുഗ്രഹമായിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു."

എൻ. ഗോപാലപിള്ള എം. ഏ.
പ്രിൻസിപ്പൽ, രാജകീയ സംസ്കൃതകാളേജ്,
തിരുവനന്തപുരം.

* * * * *

"ഈ ഗ്രന്ഥങ്ങളുടെ രചനയിൽ, ഓരോ ഘട്ടത്തിലുമുള്ള വിദ്യാർത്ഥികളുടെ മനോവികാസം, താല്പര്യങ്ങൾ, ഭാഷാസ്വാധീനത മുതലായവയെല്ലാം ഔചിത്യപൂർവം പരിഗണിച്ചിട്ടുണ്ടെന്നു കണ്ടപ്പോൾ എനിക്കു വലിയ സന്തോഷം തോന്നി. ഭാഷയുടെ ശ്രേണീകരണത്തിൽ പ്രദർശിപ്പിച്ചിട്ടുള്ള ഉചിതജ്ഞത പ്രശംസാർഹം തന്നെ. ബാലസാഹിത്യഗ്രന്ഥങ്ങൾ രചിക്കുന്ന ഗ്രന്ഥകാരന്മാർ നിങ്ങളെ അനുകരിച്ചെങ്കിൽ !"

എം. രാമകൃഷ്ണൻനായർ എം. ഏ. എൽ. ററി.
മലയാളവകുപ്പദ്ധ്യക്ഷൻ, ട്രെയിനിംഗ് കോളേജ്,
തിരുവനന്തപുരം.